

ത്തിന്റെ സൃഷ്ടിയാണെന്നുള്ളതായിരുന്നു എന്റെ വീക്ഷണം. എന്റെ സഭയിലെ അംഗങ്ങൾ പോലും, പാശ്ചാത്യ പ്രചാരണത്താൽ ശക്തമായ മസ്തിഷ്കപ്രക്ഷാളനത്തിനു വിധേയരാകുകയാൽ, എന്റെ ഇത്തരം അഭിപ്രായങ്ങൾ എന്റെ വ്യക്തിപരമായ ചിന്താവൈചിത്ര്യമായി തള്ളി. ചില പാശ്ചാത്യ ക്രിസ്ത്യാനികൾ സഭയുടെ മേലും ലോകത്തിന്റെ മേലും ക്രിസ്തുവിന്റെ കർതൃത്വത്തെപ്പറ്റി സംസാരിക്കുന്ന രീതിയും, മറ്റു മതങ്ങളെപ്പറ്റിയും മറ്റ് സംസ്കാരങ്ങളെപ്പറ്റിയും അവർ കാണിക്കുന്ന ധാരണക്കുറവും, ക്രിസ്തീയ വിശ്വാസത്തിൽ നിന്നെന്നതിനേക്കാൾ കൂടുതലായി പാശ്ചാത്യസംസ്ക്കാരത്തിന്റെ ശ്രേഷ്ഠതയിൽ അവർക്കുള്ള ന്യായരഹിതമായ ആത്മവിശ്വാസത്തിൽ നിന്ന് ഉയിർക്കൊള്ളുന്നതാണെന്നുകൂടി ഞാൻ പറഞ്ഞുവച്ചു.

ഈവിധത്തിൽ പൊതുവേ അപ്രിയകരങ്ങളായ അഭിപ്രായങ്ങൾ എന്നിൽ നിന്നുണ്ടായിട്ടും ക്രിസ്തീയരായ എന്റെ അമേരിക്കൻ സുഹൃത്തുക്കൾ അമേരിക്കയിൽ പഠിപ്പിക്കാനും പ്രഭാഷണം നടത്താനും എന്നോടു പലപ്പോഴും ആവശ്യപ്പെട്ടുവെന്നത് അവരുടെ ന്യായദീക്ഷയ്ക്കു ദൃഷ്ടാന്തമായി ചൂണ്ടിക്കാണിക്കട്ടെ. 1978-ലെ വേനൽക്കാലത്ത് ഡൻവറിലെ (കോളറാഡോ) ഐലിഫ് സ്കൂൾ ഓഫ് തിയോളജിയിൽ മേരിലൂയി ഐലിഫ് വിശിഷ്ട സന്ദർശക പ്രഭാഷകനായി ഞാൻ സേവനമനുഷ്ഠിച്ചു. ഒഹായോയിലെ വൂസ്റ്റർ കോളജിൽ കുറെക്കാലം ഞാൻ വിശിഷ്ട സന്ദർശക പ്രൊഫസറായിരുന്നു. 1986-ലും 1988-ലും പ്രിൻസ്ടൺ തിയോളജിക്കൽ സെമിനാരിയിൽ വിസിറ്റിങ്ങ് ഫെലോ ആയും ഞാൻ സേവനമനുഷ്ഠിച്ചു.

### സമ്മാനങ്ങൾ, അവാർഡുകൾ, ബഹുമതികൾ

സമ്മാനങ്ങളും ബഹുമതികളും ഒരു മനുഷ്യന്റെ യഥാർത്ഥ മൂല്യത്തിന്റെ വിശ്വസനീയമായ അളവുകോലല്ലെന്ന് എനിക്കറിയാം. എന്നിരിക്കിലും യോഗ്യതാപത്രങ്ങളെക്കുറിച്ച് പറഞ്ഞുവരുന്ന നിലയ്ക്ക് എനിക്കു ലഭിച്ച അവാർഡുകളെ മൂന്നു കൂട്ടങ്ങളായി തിരിച്ച് - ഇന്ത്യൻ, കിഴക്കേയൂറോപ്യൻ, പാശ്ചാത്യം - താഴെ ചേർക്കുന്നു.

### ഇന്ത്യ

1988-ൽ എനിക്കു സമ്മാനിച്ച സോവിയറ്റ്ലാന്റ് നെഹ്റു അവാർഡ് ഇന്ത്യയിൽ ആദരിക്കപ്പെടുന്ന ഒന്നാണ്. പ്രശസ്തരായ ഏതാനും ഇന്ത്യക്കാരും സോവിയറ്റ് പൗരന്മാരും ചേർന്നു രൂപവല്ക്കരിച്ച ഈ അവാർഡ് സമാധാനത്തിനും നീതിക്കും അസാധാരണമായ സേവനം അനുഷ്ഠിച്ചവരെ ആദരിക്കാൻ ഏർപ്പെടുത്തിയതാണ്. എനിക്കു ലഭിച്ചതിന് പിറ്റേവർഷമാണു മദർ തെരേസയ്ക്ക് ഈ അവാർഡ് സമ്മാനിച്ചത്.

ഭായി പരംവീർ സിംഗ് ഇന്റർനാഷണൽ അവാർഡ് 1990-ൽ എനിക്കു ലഭിച്ചു. പഞ്ചാബി പഠനത്തിനുള്ള നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഏർപ്പെടുത്തിയ ഈ അവാർഡ് ഇന്ത്യയിലെ സിക്ക് സമൂഹം നിയന്ത്രിക്കുന്നു. ഇന്ത്യയിലും വിദേശത്തും, മതങ്ങൾ തമ്മിലുള്ള സൗഹാർദ്ദം വർദ്ധിപ്പിക്കാൻ ഞാൻ ചെയ്ത എളിയ സേവനത്തിനുള്ള അംഗീകാരമാണ് ഈ അവാർഡ് എനിക്കു നല്കിയതെന്നു തോന്നുന്നു.

മാനവികതയെപ്പറ്റി പഠിപ്പിക്കുന്ന ഭാരതീയ ആചാര്യന്മാരെ ആദരിക്കാൻ കേരളത്തിൽ ഏർപ്പെടുത്തിയ ആചാര്യ അവാർഡ് 1992-ൽ എനിക്കു ലഭിച്ചു. എനിക്കാണ് ആദ്യമായി ഈ അവാർഡ് സമ്മാനിച്ചതെന്നു തോന്നുന്നു. "ഇന്ത്യ ഹൂ ഈസ് ഹൂ", "കേരള ഹൂ ഈസ് ഹൂ" തുടങ്ങിയ ജീവചരിത്ര പ്രസിദ്ധീകരണങ്ങളിൽ എന്റെ പേര് പ്രത്യക്ഷപ്പെട്ടു.

### പൂർവ്വയൂറോപ്പ്

പൂർവ്വയൂറോപ്പിലെ സോഷ്യലിസ്റ്റ് രാജ്യങ്ങളിലുള്ള ക്രിസ്ത്യാനികൾക്ക് സേവനം നല്കുന്നതിനും ലോകത്തിലെ കമ്മ്യൂണിസ്റ്റുകളും കമ്മ്യൂണിസ്റ്റിതരരും തമ്മിൽ സംവാദം പുലർത്തുന്നതിനും മുപ്പതിൽപ്പരം വർഷങ്ങളായി ഞാൻ കിണഞ്ഞുപരിശ്രമിച്ചതിനിടയിൽ പല ബഹുമതികളും എനിക്കു ലഭിച്ചു (ഇന്നു പലരും അവയെ അവമതികളായാണു കാണുന്നത്. പക്ഷേ ഞാൻ ഇന്നും അവയെ വിലമതിക്കുന്നു).

റഷ്യൻ ഓർത്തഡോക്സ്സഭ വക ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാദമിയിൽ നിന്നു തിയോളജിയിൽ ആദ്യമായി ഓണററി ഡോക്ടറേറ്റ് ലഭിക്കുന്ന ഒന്നാമത്തെ വിദേശീയനാണു ഞാൻ. വത്തിക്കാനിലെ കർദ്ദിനാൾ വില്ലി ബ്രാൻഡ്സിനും മറ്റും പിന്നീടതു ലഭിച്ചിട്ടുണ്ട്. അക്കാദമിയിൽ തിയോളജിയിൽ ഓണററി ലക്ചററായി എന്നെ നാമനിർദ്ദേശം ചെയ്യുകയുമുണ്ടായി.

ബുഡാപെസ്റ്റിലെ (ഹംഗറി) ലൂതറൻ തിയോളജിക്കൽ അക്കാദമി എനിക്കു മറ്റൊരു ഓണററി ഡോക്ടറേറ്റ് നല്കി. മൂന്നാമതൊരു ഓണററി ഡോക്ടറേറ്റ് എനിക്കു ലഭിച്ചത് പ്രാഗിലെ (ചെക്കോസ്ലോവാക്യ) 'അയാൻ ഹൂസ്' ഫാക്കൽറ്റിയിൽ നിന്നാണ്. ഒരു ഓണററി ഡോക്ടറേറ്റ് സ്വീകരിക്കാൻ ചെക്കോസ്ലോവാക്കിയയിലെ ഓർത്തഡോക്സ് തിയോളജിക്കൽ ഫാക്കൽറ്റി എന്നെ ക്ഷണിച്ചതാണ്. പക്ഷേ നേരിട്ടുചെന്ന് അത് സ്വീകരിക്കാൻ എനിക്കു കഴിഞ്ഞില്ല.

വളരെ ആദരിക്കപ്പെടുന്ന മറ്റു രണ്ടു ബഹുമതികൾ കൂടി റഷ്യൻ ഓർത്തഡോക്സ് സഭ എനിക്കു സമ്മാനിച്ചു. ഒന്ന്, ഓർഡർ ഓഫ് സെന്റ് വ്ളാദിമിർ. രണ്ട്, ഓർഡർ ഓഫ് സേർജിയസ് ഒന്നാം റാങ്ക്. പോളീഷ് ഓർത്തഡോക്സ് സഭ ഓർഡർ ഓഫ് സെന്റ് മേരി മാഗ്ഡലിൻ (ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന് ആദ്യത്തെ സാക്ഷി മേരി ആയിരുന്നുവല്ലോ) എന്ന അവാർഡും, പോളണ്ടിലെ ഓൾഡ് കാത്തലിക് സഭ ഓർഡർ ഓഫ് ബിഷപ്പ് ഫ്രാൻസിസ്കെ ഹോഡർ ഫസ്റ്റ് ക്ലാസ് എന്ന അവാർഡും എനിക്കു സമ്മാനിച്ചു.

അന്നത്തെ പൂർവ്വജർമ്മനി 1988-ൽ എനിക്കു സമാധാനത്തിനുള്ള ഓട്ടോ നുഷ്കെ പ്രൈസ് സമ്മാനിച്ചു. ക്രിസ്ത്യൻ ഡമോക്രാറ്റിക് യൂണിയന്റെ (സി. ഡി. യു.) സ്ഥാപകന്റെ പേരിലുള്ള ഈ സമ്മാനം സ്വീകരിക്കുന്ന ആദ്യത്തെ വിദേശീയനും ഞാനാണ്. ഈ അവാർഡിനോടു ബന്ധിച്ചു രസകരമായ ഒരു കഥയുണ്ട്. അവാർഡിനെത്തുടർന്നുള്ള എന്റെ പ്രസംഗത്തിന്റെ കയ്യെഴുത്തു പ്രതി ജർമൻ ഭാഷയിലാണു ഞാൻ തയ്യാറാക്കിയത്. സി. ഡി. യു.വിന്റെ എക്സിക്യൂട്ടീവ് കമ്മറ്റിയിലാണു ഞാൻ പ്രസംഗിക്കേണ്ടിയിരുന്നത്. അന്നു മിഖായേൽ ഗോർബച്ചേവ് സോവിയറ്റ് യൂണിയനിൽ ഏർപ്പെടുത്തിക്കൊണ്ടിരുന്ന പരിഷ്ക്കാരങ്ങളെപ്പറ്റിയും പുനഃസംശോധനത്തെപ്പറ്റിയും അടിസ്ഥാനപരമായ ചില പ്രശ്നങ്ങൾ ഞാൻ പ്രസംഗത്തിൽ ഉൾക്കൊള്ളിച്ചിരുന്നു. എന്റെ വിമർശനം ജർമൻ കമ്മ്യൂണിസ്റ്റുകൾക്ക് ഇഷ്ടപ്പെടുമെന്നാണ് ഞാൻ കരുതിയത്. കയ്യെഴുത്തുപ്രതി മുൻകൂട്ടി വായിക്കാൻ സി. ഡി. യു. പ്രസിഡന്റിനു ഞാൻ അയച്ചിരുന്നു. 25 വർഷമായി എന്റെ സ്നേഹിതനാണ് അദ്ദേഹം. മാത്രമല്ല ഡി. ഡി. ആർ. ഗവൺമെന്റിൽ രണ്ടാംസ്ഥാനക്കാരനും. പ്രസംഗത്തിന് തലേന്ന് അദ്ദേഹം തന്റെ അസിസ്റ്റന്റിനെ ഹോട്ടലിൽ എന്റെ മുറിയിലേയ്ക്കയച്ചു. ഗോർബച്ചേവിനെപ്പറ്റിയുള്ള എല്ലാ പരാമർശങ്ങളും നീക്കംചെയ്യണമെന്ന നിർദ്ദേശത്തോടുകൂടി. നാലുപേജുകൾ വെട്ടിക്കളയാൻ വളരെ വൈമനസ്യത്തോടെ ഞാൻ സമ്മതിച്ചു. പിറ്റേദിവസം പ്രസംഗത്തിന് ഒരുമണിക്കൂർ മുമ്പ് എനിക്കു കിട്ടിയ നിർദ്ദേശം; ആ പ്രസംഗം പാടേ മാറ്റിവച്ചശേഷം, സമാധാനത്തെപ്പറ്റി പൊതുവെ പ്രസംഗിക്കണമെന്നാണ്. അങ്ങനെ ഞാൻ മറ്റൊരു പ്രസംഗമാണ് ചെയ്തത്!

### അമേരിക്കയും പാശ്ചാത്യരാജ്യങ്ങളും

അമേരിക്കക്കാർ വളരെ ഉദാരതയോടുകൂടിയാണ് എന്നോട് പെരുമാറിയത്. പ്രത്യേകിച്ച് അമേരിക്കൻ ബയോഗ്രഫിക്കൽ അസോസ്യേഷൻ. ലോക

ത്തിലെ ജീവചരിത്രസംബന്ധമായ റഫറൻസ് ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്ന ഈ സംഘടന എനിക്കു പല ബഹുമതികൾ സമ്മാനിച്ചു. നാഷണൽ രജിസ്ട്രർ ഓഫ് പ്രോമിനെന്റ് അമേരിക്കൻസ് ആൻഡ് ഇന്റർനാഷണൽ നോട്ടബിൾസ്, ഹൂ ഈസ് ഹൂ ഇൻ അമേരിക്ക എന്നീ ഗ്രന്ഥങ്ങളിൽ അവർ എന്റെ പേര് ഉൾക്കൊള്ളിച്ചു. ഡിക്ഷനറി ഓഫ് ഇന്റർനാഷണൽ ബയോഗ്രഫി, ഇന്റർനാഷണൽ ഹൂ ഈസ് ഹൂ, വേൾഡ് ഹൂ ഈസ് ഹൂ എന്നിവയുടെ പല പതിപ്പുകളിൽ എന്റെ പേരു കാണാം. ഹൂ ഈസ് ഹൂ ഇൻ റിലീജിയൻ, ഇന്റർനാഷണൽ ഹൂ ഈസ് ഹൂ ഓഫ് ഇന്റലക്ചൽസ്, ഇന്റർനാഷണൽ ഓതേഴ്സ് ആന്റ് റൈറ്റേഴ്സ് ഹൂ ഈസ് ഹൂ, ഡിക്ഷനറി ഓഫ് ഇന്റർനാഷണൽ കമ്മ്യൂണിറ്റി സർവ്വീസ് എന്നിവയിലും എന്നെ ഉൾപ്പെടുത്തിയിട്ടുണ്ട്.

ദി ഇന്റർനാഷണൽ ബുക്ക് ഓഫ് ഓണർ, ഇന്റർനാഷണൽ ഡിക്ഷനറി ഓഫ് ഡിസ്റ്റിംഗ്യൂഷ്ഡ് സ്കോളർഷിപ്പ് എന്നിവയിൽ എന്റെ പേരു വന്നതായിരിക്കണം ഒരുപക്ഷേ കുറെക്കൂടി ഉയർന്ന തലത്തിലുള്ള അംഗീകാരവും ബഹുമതിയും.

മെൻ ഓഫ് അച്ചീവ്മെന്റ്, മെൻ ആന്റ് വിമൺ ഓഫ് ഡിസ്റ്റിംഗ്ഷൻ, ഫൈവ് തൗസന്റ് പേഴ്സണാലിറ്റീസ് ഓഫ് ദി വേൾഡ്, ഫൈവ് ഹണ്ട്രഡ് ലീഡേഴ്സ് ഓഫ് ഇൻഫ്ളുവെൻസ് എന്നീ കൃതികളിൽ പേരുവന്നത് എന്നെ വിസ്മയാധീനനാക്കി. ഈ ബഹുമതികളോടനുബന്ധിച്ച് ചില അവാർഡുകളും ലഭിച്ചു. ദി ഡിസ്റ്റിംഗ്യൂഷ്ഡ് ലീഡർഷിപ്പ് അവാർഡ് ഫോർ എക്സ്ട്രാഓർഡിനറി സർവ്വീസ് റ്റു പീസ് ആന്റ് ഹ്യൂമൻ യൂണിറ്റി, ദി ഇന്റർനാഷണൽ ബയോഗ്രഫിക്കൽ റോൾ ഓഫ് ഓണർ ഫോർ ഡിസ്റ്റിംഗ്യൂഷ്ഡ് സർവ്വീസ് റ്റു വേൾഡ് യൂണിറ്റി ആന്റ് അണ്ടർസ്റ്റാന്റിംഗ് എമങ്ങ് റിലീജിയൻസ്, ദി ഹാൾ ഓഫ് ഫെയിം അവാർഡ് എന്നിവ. അമേരിക്കൻ ജീവചരിത്ര സംഘടനയുടെ പ്രഖ്യാതമായ മെൻ ഓഫ് ദി ഇയർ അവാർഡ് 1990-ലും ഗോൾഡൻ അക്കാദമി അവാർഡ് ഫോർ ലൈഫ് ടൈം അച്ചീവ്മെന്റ് 1991-ലും എനിക്കു സമ്മാനിച്ചു.

ഞാൻ ആദ്യത്തെ രണ്ടു ബിരുദങ്ങളും എടുത്ത എന്റെ അമേരിക്കൻ മാതൃവിദ്യാലയങ്ങൾ രണ്ടും എന്നെ ബഹുമാനിക്കുകയുണ്ടായി. ഗോഷൻ കോളജ്, കൾച്ചർ ഫോർ സർവ്വീസ് അവാർഡ് നല്കിയും പ്രിൻസ്ടൺ തിയോളജിക്കൽ സെമിനാരി അവരുടെ പ്രഖ്യാതമായ ഡിസ്റ്റിംഗ്യൂഷ്ഡ് അലുംനസ് അവാർഡ് നല്കിയും. അമേരിക്കൻ സൈക്യാട്രിക് അസോസ്യേഷൻ 1992-ൽ വാഷിംഗ്ടൺ ഡി. സി.യിൽ ചേർന്ന അവരുടെ വാർഷിക സമ്മേളനത്തിൽ വച്ച് ഒസ്ക്കാർ ഫിസ്റ്റർ അവാർഡ് എനിക്കു സമ്മാനിച്ചു. അമേരിക്കയൊട്ടുക്കു നിന്നു 20,000 ഓളം സൈക്യാട്രിസ്റ്റുകൾ സന്നിഹിതരായിരുന്നു. റിലീജിയൻ ആൻഡ് സൈക്യാട്രി എന്ന വിഷയത്തെപ്പറ്റി ഞാൻ അവരുടെ മുമ്പിൽ ഒസ്കാർ ഫിസ്റ്റർ പ്രഭാഷണം നടത്തുകയും ചെയ്തു.

ഹൂ ഈസ് ഹൂ ഇൻ സ്വിറ്റ്സർലന്റ്, ഹൂ ഈസ് ഹൂ ഇൻ ദി ഫാർ ഈസ്റ്റ് എന്നീ രണ്ടു പാശ്ചാത്യപ്രസിദ്ധീകരണങ്ങളിലും എന്റെ പേരു പ്രത്യക്ഷപ്പെട്ടു.

എന്റെ യോഗ്യതാപത്രം നിങ്ങൾ ആവശ്യപ്പെട്ടില്ല. പക്ഷേ ഞാൻ തനിയെ ഒട്ടേറെ കാര്യങ്ങൾ നിങ്ങൾക്കു എറിഞ്ഞുതന്നിരിക്കുന്നു. ഈ അധികപ്രസംഗം നിങ്ങൾ ക്ഷമിച്ചാലും. തല്ക്കാലം എന്റെ പെരുമ്പറയടി നിർത്തിയിട്ട്, ഞാൻ കുറേക്കൂടി ഗൗരവമേറിയ കാര്യങ്ങളിലേക്ക് പ്രവേശിക്കട്ടെ – എന്റെ വ്യക്തിത്വവും ചിന്തയും രൂപപ്പെടുത്തിയ കാര്യങ്ങളിലേക്ക്.

(തുടരും)

**Article**

# PROUD TO BE A TEACHER



**Fr. Dr. P. S. Varghese**
**(Vicar MGOS Church, Dimapur & Principal, MGM College, Dimapur, Nagaland)**

**"Teaching is the noblest profession, but less paid"** is an age-old saying. Most of us are familiar with this. But the man making responsibility which the teacher has entrusted is a billion-dollar task.

The simple living and high-thinking philosophy of the ancient Indian education system provide the aptitude to individuals to be more socially responsible citizens. In receipt of education every individual work not only for their success and prosperity, but it also has a social outlook, the prosperity of the society. As humans are a social animal, his social outlook has to be developed through education. We need an education with scientific temperament and abundant values.

More than head development (knowledge), education has to develop heart (values). Here is the importance of ancient Indian Education. In the gurukul system, each student was equipped for life learning. They were trained for a holistic way of life. Where success was not individual, the success of the community was more concerned. In today's education, we need to focus on these elements, which are very vital for the survival of humanity.

Teachers are the torch bearers to the following generations. Their holistic growth will positively influence future generations. For that teachers need to be in the ambiance of creative, dynamic, and inspiring people or colleagues.

Robert John Meehan, an American educator, poet, and author wrote; **"Our teaching should always be artfully crafted. It should impart something that is in itself sacred to the senses of our students."**

Further, Meehan wrote these beautiful lines for every teacher: **"A key to growing as a teacher is to keep company mainly with teachers who uplift you, whose presence inspire you and whose dedication drives you."**

**"Mata-pita-guru-daivam"** the position of a teacher is with God. **"Mother, Father, the Guru and the divine."** This is something incomparable, from ancient times onwards in Indian tradition; this status of a teacher was preserved and admired.

Born in India, M. K. Gandhi was privileged to receive a great Indian traditional way of education, and later he was fortunate enough to receive an English education. Gandhiji utilized Eastern and Western educational skills, knowledge, and values in a combined way. There was no inferior-superior in his outlook. Thus he came up with his traditional basic craft-centered education, called 'Nai –Talim'. His enthusiasm was the foundation for this new way of learning as rightly said Ralph Waldo Emerson; **"Nothing great was ever achieved without enthusiasm."**

So dear teachers; never forget the undying words of former Indian President, Dr.APJ Abdul Kalam; **"Teaching is a very noble profession that shapes the character, caliber, and future of an individual. If the people remember me as a good teacher; that will be the biggest honour for me."**



വചനതീർത്ഥം

# മൂന്നു നോമ്പിന്റെ പേത്രത്ത ഞായർ

## (സകല പിതാക്കന്മാരുടെയും ഓർമ്മ)

### ഫാ. കെ. കെ. വർഗീസ്



വി. ലൂക്കോസ് 6:20/31

വിശുദ്ധ മത്തായിയുടെ സുവിശേഷം അഞ്ചാം അധ്യായത്തിൽ, കർത്താവ് മലമേൽ കയറി അവരോട് ഉപദേശിച്ച തുടങ്ങിയ സംഭവം, (അഞ്ചാം അധ്യായത്തിലെ ഒന്ന് രണ്ട് വാക്യങ്ങൾ) ' പർവ്വത പ്രസംഗം '(sermon on the mount) എന്ന പേരിൽ അറിയപ്പെടുന്നു.

സമാനമായ പ്രസംഗം, എന്നാൽ സാരമായ ചില വ്യത്യാസങ്ങളോടുകൂടി തന്നെ വി. ലൂക്കോസ് 6:17 മുതൽ ഭാഗങ്ങളിൽ കാണാനാവും. വേദപുസ്തക പഠിതാക്കൾ ഈ ഭാഗത്തെ 'സമതല പ്രസംഗം' (sermon on the plane) എന്ന് വിശേഷിപ്പിക്കുന്നു.

**വിശുദ്ധ മത്തായിയുടെ പർവ്വത പ്രസംഗം (5:1,7:29)**

നമ്മുടെ കർത്താവിന്റെ മാമോദിസ, മരുഭൂമിയിലെ പ്രലോഭനം, ശിഷ്യന്മാരെ തിരഞ്ഞെടുക്കൽ തുടർന്നുള്ള അത്ഭുതങ്ങളുടെ പരമ്പര (5:23/25) എന്നിവയ്ക്ക് ശേഷമാണ് പർവ്വത പ്രസംഗം വിശുദ്ധ മത്തായിയുടെ സുവിശേഷത്തിൽ സുവിശേഷത്തിൽ കാണുന്നത്.

എന്നാൽ ലൂക്കോസിലാവട്ടെ തൻറെ സമതല പ്രസംഗത്തിലെ ഘടന, കർത്താവിന്റെ ശുശ്രൂഷയിലെ ഒട്ടനവധി കാര്യങ്ങൾക്ക് ശേഷം ആണ് വരുന്നത്.

സിനഗോഗിൽ വെച്ചുള്ള തിരസ്കരണം (4:16/30), അത്ഭുതങ്ങളും പഠിപ്പിക്കലും (4:31/44), ശിഷ്യന്മാരുടെ വിളി (5:1/ 11), കുഷ്ഠരോഗിയേ ശുദ്ധീകരിക്കൽ (5:11/15), പക്ഷവാതക്കാരന്റെ സൗഖ്യം, ലേവിയെ തിരഞ്ഞെടുക്കുന്നത്(5:27/32), ഉപവാസത്തെ കുറിച്ചുള്ള ചോദ്യം(5:33/39), ശാബതിനെ സംബന്ധിച്ച് (6:1/5), വരണ്ട കയ്യുള്ള ആളിനെ സൗഖ്യപ്പെടുത്തുന്നത് (6:6/11)

അപ്പസ്തോലന്മാരെ തിരഞ്ഞെടുക്കുന്നത് (6:12/16) എന്നിങ്ങനെയുള്ള ബഹുലമായ സംഭവങ്ങൾക്ക് ശേഷമാണ് സമതല പ്രസംഗത്തെപ്പറ്റി വിവരിക്കുന്നത്.

**പ്രസംഗത്തിന്റേ പശ്ചാത്തലം**

കൃത്യമായ കാലഗണ നയേക്കാൾ, ഒരുപക്ഷേ വി.ലൂക്കോസ് ഊന്നൽ നൽകുന്നത് പ്രധാനപ്പെട്ട മറ്റൊരു സംഗതിയാണ്. സിനഗോഗിൽ തന്റെ പ്രസംഗം തുടങ്ങുമ്പോൾ മുതൽ സംഘർഷാത്മകമായ സാഹചര്യം ആരംഭിക്കുകയാണ്. വിജാതികൾക്ക് അനുകൂലമായ പരാമർശം (4:20/30) കുഷ്ഠരോഗിയെ സ്പർശിക്കുന്നത് (5:13). ഒരുവൻറെ പാപം ക്ഷമിക്കുന്നത്( 5:20/26). ചുങ്കക്കാരനേ വിളിക്കുന്നതും, അവരോടൊപ്പം ഇടപഴകുന്നതും (5:27/32). ഉപവാസത്തിന്റേ പ്രാധാന്യം കുറച്ചു സംസാരിക്കുന്നത് (5:33/39).

ശാബത്തിൽ കതിരു പറിക്ക്ന്നതിൽ നിന്ന് ശിഷ്യരെ നിരുത്സാഹപ്പെടുത്താതേ ഇരിക്കുന്നത് (6:1/5). ശാബത്തിൽ സൗഖ്യം നൽകുന്നത് (6:6/11), ഇങ്ങനെ നടപ്പ് രീതികൾക്ക് വിരുദ്ധമായ വാക്കും പ്രവർത്തിയും മൂലം കർത്താവിന്റെ ശുശ്രൂഷകളും പഠിപ്പിക്കലുകളും, എന്തിന് അവന്റെ നിലനിൽപ്പു തന്നെ ആ സമൂഹത്തിൽ ചോദ്യം ചെയ്യപ്പെടുകയാണ്. മതപരമായ, അനുഷ്ഠാനപരമായ രീതികളെ വെല്ലുവിളിക്കുന്നവൻ എന്ന ധാരണ തനിക്കെതിരെ ആ സമൂഹത്തിൽ ശക്തമാവുന്നു.

ഈ സന്ദർഭത്തിലാണ് തന്റെ സമതല പ്രസംഗം കർത്താവ് നിർവഹിക്കുന്നത്. ദൈവരാജ്യം എന്നതിന്റെ ശരിയായ ഒരു കാഴ്ചപ്പാട് തന്റെ ശ്രോതാക്കൾക്ക് നൽകുവാൻ ആയിട്ടാണ് ഇതിലൂടെ കർത്താവ് ശ്രമിക്കുന്നത്.

ദരിദ്രരോടുള്ള ദൈവിക സമീപനം എന്തായിരിക്കണമെന്ന് യെശയ്യാ പ്രവാചകൻറെ ആഹ്വാനം (യെശയ്യാവ് 61:1/2)., നസ്രത്തിലെ സിനഗോഗിൽ വച്ച് താൻ അനുസ്മരിപ്പിക്കുന്നു. യഹോവ ദരിദ്രർക്ക് അയൽക്കാരന്റെ തോട്ടത്തിലെ മുന്തിരിയും കറ്റയും അവകാശമായി നൽകുന്നതിനെ പറ്റിയും

(ആവർത്തനം 23: 24/25), പരദേശിക്കും അനാഥനും വിധവയക്കും, ആയി കറ്റ വിട്ടേച്ച് പോകുന്നതിനെപ്പറ്റിയും (ആവർത്തനം 24/19), ദരിദ്രനെ പലിശയിൽ നിന്ന് ഒഴിവാക്കുന്നതിനെ പറ്റിയും (പുറപ്പാട് 22/25) അങ്ങനെ,

സമൂഹത്തിൻറെ മുഖ്യധാരയിൽനിന്ന് തള്ളപ്പെട്ടവരോടുള്ള അനവധിയായ കാര്യങ്ങളുടെ വിശദീകരണം, ന്യായപ്രമാണം വഴിയായി യഹോവ നൽകുമ്പോൾ തന്നെയും നിയമങ്ങൾ പാലിക്കുന്നതിൽ അങ്ങേയറ്റം ശ്രദ്ധാലുക്കളായിരുന്ന ശാസ്ത്രി പരീശൻമാർ അതിനെ പ്രായോഗികമായി ആചരിക്കുന്നതിൽ പരാജയപ്പെടുന്നതായി കാണാനാവും. അതേസമയംതന്നെ 'അപ്രകാരം പറഞ്ഞിരിക്കുന്നു' എന്നത് ആ സമൂഹം അക്ഷരം വിടാതെ അംഗീകരിക്കുകയും ചെയ്തുപോന്നു.

ഭാഗ്യാവസ്ഥകൾ: വി. മത്തായി,വി.ലൂക്കോസ് എന്നിവരുടെ സുവിശേഷങ്ങളിൽ വി. ലൂക്കോസിന്റെ ഭാഗ്യാവസ്തകളുടെ വിവരണം വിശുദ്ധ മത്തായിയുടെ രചനയിൽ നിന്ന് വ്യത്യസ്തമാണ്.

വിശുദ്ധ ലൂക്കോസ് നാല് സൗഭാഗ്യങ്ങൾക്ക് ഒപ്പം തന്നെ നാല് കഷ്ടതകളെ പറ്റിയും പറയുന്നു. എന്നാൽ,വിശുദ്ധ മത്തായി 8 ഭാഗ്യ അവസ്ഥകളെ പറ്റി പറയുന്നു.

(വിശുദ്ധ മത്തായി 5:10, 'നീതി നിമിത്തം ഉപദ്രവിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ' എന്നതിന്റെ തുടർച്ചയാണ് ' സ്വർഗ്ഗരാജ്യത്തിൽ അവർക്കുള്ള പ്രതിഫലം വലിയത്' എന്ന വാക്യം, എന്ന് അഭിപ്രായങ്ങളുണ്ട്. അതിനെ അംഗീകരിക്കാത്തവർ,പതിനൊന്നാം വാക്യം കൂടിച്ചേർത്ത് , വിശുദ്ധ മത്തായിയുടെ സുവിശേഷത്തിൽ അഷ്ട സൗഭാഗ്യങ്ങളല്ല,' 9 സൗഭാഗ്യങ്ങൾ ' ആണുള്ളത് എന്ന വാദം ഉന്നയിക്കുന്നുണ്ട്.)

അതുപോലെതന്നെ വി. മത്തായിയുടെ സുവിശേഷത്തിൽ കഷ്ടതകളെ പറ്റി ഒന്നും പറയുന്നുമില്ല.

'ആത്മാവിൽ ദരിദ്രർ ഭാഗ്യവാന്മാർ' എന്നു പറഞ്ഞതുകൊണ്ട് വിശുദ്ധ മത്തായി അനുഗ്രഹങ്ങളെ ആത്മീയം ആക്കുന്നു. എന്നാൽ, വിശുദ്ധ ലൂക്കോസ് ആവട്ടെ ' ദരിദ്രരായ നിങ്ങൾ ഭാഗ്യവാന്മാർ' എന്ന് ലളിതമായി പറയുന്നു.

'നീതിക്കുവേണ്ടി വിശക്കുന്നതിനാൽ നിങ്ങൾ ഭാഗ്യവാൻ' എന്ന് വി. മത്തായി പറയുമ്പോൾ, ലൂക്കോസ് ആവട്ടെ ' ഇപ്പോൾ വിശക്കുന്ന നിങ്ങൾ ഭാഗ്യവാന്മാർ' എന്നു പറഞ്ഞ് അവസാനിപ്പിക്കുന്നു.

നിരന്തരം സഞ്ചരിച്ചു കൊണ്ടിരുന്ന കർത്താവ്, ദൈവരാജ്യത്തെ പറ്റിയുള്ള തൻറെ പഠിപ്പിക്കലുകൾ ദിനംതോറും നിർവ്വഹിച്ചു പോന്നു. ദൈവരാജ്യം എന്ന വലിയതും രഹസ്യാത്മകവുമായ അനുഭവമാണ് തൻറെ പ്രസംഗങ്ങളുടെ

സംക്ഷിപ്ത രൂപം ആയി വേദപുസ്തകം ഉയർത്തി കാണിക്കുന്നത് .

തൻറെ മുന്നിൽ വന്ന സാധാരണക്കാരായ മനുഷ്യർക്ക് പാലിക്കുവാനും സ്വീകരിക്കുവാനും ശീലിക്കുവാനും കഴിയുന്ന ലളിതമായ സംഗതികൾ ആയിരുന്നു തൻറെ പ്രസംഗങ്ങളുടെ ഉള്ളടക്കം. മലമുകളിലോ സമതലത്തിലോ വെച്ച് താൻ ജനക്കൂട്ടത്തോടും ശിഷ്യസമൂഹത്തോടും ഒക്കെയായി നടത്തിയ ഭാഗ്യവസ്ഥകളെ, ദൈവരാജ്യ പ്രവേശനത്തിന് വെളിപ്പെട്ടു കിട്ടുന്ന മർമ്മങ്ങൾ എന്ന നിലയിൽ ധ്യാനിക്കേണ്ടതായിട്ടുണ്ട്.

**ഇപ്പോൾ ഭാഗ്യം**

വിശുദ്ധ ലൂക്കോസിന്റെ സുവിശേഷത്തിലെ ഭാഗ്യവസ്ഥകളെല്ലാം വർത്തമാനകാലത്തിൽ (present tense) ഊന്നിയുള്ളതാണ്.

വരാൻ പോകുന്ന ഏതെങ്കിലും ഒരു കാലത്ത് അത് ആസ്വദിക്കുകയോ ശ്രമിച്ചു നോക്കുകയോ ചെയ്യാം എന്ന് വിചാരിച്ച് മാറ്റി വെക്കേണ്ടതോ ആയ സംഗതികളല്ല. ഇപ്പോൾ ആയിരിക്കുന്ന അവസ്ഥയിൽ ദാരിദ്ര്യവും വിശപ്പും കരച്ചിലും വെറുക്കപ്പെടലും ഒക്കെ അനുഭവിക്കുക, പിന്നീട് ഒരു കാലത്ത് എല്ലാ

തിരക്കുകളും കഴിഞ്ഞ് വിശ്രമിക്കുമ്പോൾ ഇതൊക്കെ ചെയ്യാം എന്നല്ല. ഇപ്പോൾതന്നെ ഭാഗ്യാവസ്ഥകൾ അനുഭവിക്കുവാൻ പരിശ്രമിക്കുക എന്ന സന്ദേശമാണ് ഇവിടെയുള്ളത്. നാളെ എന്താവും എന്ന് ആർക്കും അറിയില്ലല്ലോ.

അതുകൊണ്ട് വർത്തമാനകാലത്തിൽ ജീവിക്കുക, പ്രാർത്ഥിക്കുക, കണ്ടെത്താവുന്ന കാലത്ത് അവനെ അന്വേഷിക്കുക, ഇപ്പോൾ ആവുന്നു സുപ്രസാദ കാലം ഇപ്പോൾ ആവുന്നു രക്ഷാ ദിവസം.

**ക്രിസ്തു കേന്ദ്രീകൃത ദാരിദ്ര്യം**

തന്നെ കേൾക്കുവാൻ വന്ന ഒരു ചെറിയ സമൂഹത്തിനോട് ആണ് നമ്മുടെ കർത്താവ് ' ദരിദ്രരായ നിങ്ങൾ ഭാഗ്യവാന്മാർ' എന്നു പറയുന്നത്; അത് ആ നാട്ടിലുള്ള എല്ലാ ദരിദ്രരോടും ആയിട്ടല്ല താൻ പറയുന്നത്. തന്നെ പ്രതി പടകും വലയും ഉപേക്ഷിച്ച്, അവനോടൊപ്പം മരിക്കാൻ പോകാം എന്നു പറഞ്ഞ പാവപ്പെട്ട ശിഷ്യന്മാർ, അവരാണ് ഭാഗ്യവാന്മാർ. അവർ ലോകപ്രകാരം ദരിദ്രർ തന്നെയാണ്.

അന്നന്നത്തെ അപ്പത്തിനു തേടുന്നവർ. പക്ഷേ ആ ദാരിദ്ര്യത്തിന് ക്രിസ്തുവിന്റേ ആശിർവാദം 'അത് കൃപയാൽ അനുധാവനം ചെയ്യപ്പെട്ട ദാരിദ്ര്യം' എന്നാണ് (poverty accompanied by Grace).

ലൗകികമായി ദരിദ്രർ എങ്കിലും ദൈവികമായി സമ്പന്നർ. തങ്ങൾക്കുള്ളത് സകലതും വിറ്റു മുത്ത് ഒളിഞ്ഞിരിക്കുന്ന വയൽ വാങ്ങിയവർ ഇവരത്രെ.

ഇക്കൂട്ടർ തങ്ങളുടെ ദാരിദ്ര്യം കൊണ്ട് നിത്യതയിൽ ജ്ഞാന പൂർണമായ നിക്ഷേപം നടത്തുന്നവരാകുന്നു.

ദൈവ സംബന്ധിയായി, ആത്മീയ വിഷയങ്ങളെ അധികരിച്ച് ദാരിദ്ര്യം അനുഭവപ്പെടുന്നുണ്ടോ എന്ന് വിശകലനം ചെയ്യാനുള്ള സൂചനയും വേദഭാഗം നമ്മുടെ മുൻപിൽ വെക്കുന്നുണ്ട്. 'ഭൂമിയിലെ സമ്പന്നരെ, നിങ്ങൾ സ്വർഗ്ഗത്തിൽ വല്ലതും നിക്ഷേപിച്ചിട്ടുണ്ടോ?? എന്നുള്ള ഒരു പ്രതിധ്വനി കൂടി കർത്താവിൻറെ വാക്കുകളിലുണ്ട്. ശവസംസ്കാര ശുശ്രൂഷ ക്രമത്തിൽ, വാസസ്ഥലവും വീടും ഉടമസ്ഥർകേകി പോകുന്ന ആത്മാവ് വിധി നിലയത്തിൽ ആവശ്യപ്പെടുന്ന സുകൃതങ്ങളെ ഓർത്ത് ഭാരപെടുന്നതു ഇവിടെ ചേർത്തുവായിക്കാവുന്നതാണ്. ഇവിടെയുള്ള സമ്പത്തിൽ തൃപ്തരായ വർക്ക് വരും നാളിൽ എന്തെങ്കിലും ലഭിക്കാനിടയുള്ള നിക്ഷേപങ്ങൾ ഇല്ലാത്തതിനാൽ അവരെ ഓർത്ത് നെടുവീർപ്പിടുന്ന ക്രിസ്തുവിനെ ലൂക്കോസ് ചിത്രീകരിക്കുന്നു.

**വിശക്കുന്നവന്റെ/പ്പിന്റെ പ്രത്യേകതകൾ**

അതോടൊപ്പം വിശക്കുന്നവൻ ഭക്ഷണം അന്വേഷിച്ചു പോകുന്നു, തന്നെ തൃപ്തിപ്പെടുത്താൻ പരിശ്രമിക്കുന്നു. അപ്പോൾ വിശപ്പ് മാത്രമാണ് പ്രധാനം. അതിനുള്ള പരിഹാരമാണ് പ്രധാന ഊന്നൽ. അത് പോലെ, തന്നെ അന്വേഷിച്ചു തന്നിൽ സംതൃപ്തി കണ്ടെത്തുന്നവർ ഭാഗ്യവാന്മാർ എന്ന് ക്രിസ്തു പറയുന്നു. വിശപ്പിൻറെ വികാരം ഒരുവനിൽ യഥാർത്ഥം ആയിട്ടുള്ളതാണ്. വിശപ്പിൻറെ വികാരം ഒരുവനിൽ സ്വാഭാവികമാണ് വിശപ്പിൻറെ വികാരം ഒരുവനിൽ തീവ്രമാണ്. വിശപ്പിൻറെ വികാരം ഒരുവന് വേദന പൂർണമാണ്. വിശപ്പിന്റെ വികാരം ഒരുവനെ അന്വേഷിക്കുവാൻ പ്രചോദിപ്പിക്കുന്ന താണ്

അതോടൊപ്പം വിശപ്പ് ഒരുവന്റേ ആരോഗ്യത്തിന്റേ സൂചന കൂടിയാണ് ക്രിസ്തുവിനു വേണ്ടിയുള്ള വിശപ്പിൽ ഈ അനുഭവങ്ങൾ ഉൾ ചേർന്നിട്ടുണ്ടോ എന്ന് പരിശോധിക്കുവാനുള്ള താല്പര്യം കൂടിയാണ് ഈ വേദവായന കേൾക്കുമ്പോൾ നമ്മളിൽ ഉണ്ടാവേണ്ടത്.

അതോടൊപ്പം ഭക്ഷണത്തിന് വേണ്ടിയുള്ള വിശപ്പ് മാത്രമല്ല ഇവിടെ പ്രസ്താവ്യം. ആത്മീയ ദാഹം എന്നോ ആത്മാവിന് വേണ്ടി വിശക്കുന്നതു എന്നോ ഒക്കെ ഇതിനെ മനസ്സിലാക്കാവുന്നതാണ്. പിന്നീട് ഒരിക്കൽ അപ്പം മാത്രം പ്രതീക്ഷിച്ചു വരുന്ന വരെ താൻ കുറ്റപ്പെടുത്തുന്നുണ്ട്.

താൻ കൂടുതൽ നൽകുവാൻ തയ്യാറാകുമ്പോൾ, വലിയ കാര്യങ്ങൾ പങ്കുവെക്കാൻ ഒരുങ്ങുമ്പോൾ,വളരെ കുറച്ചും തീരെ ചെറുതും മാത്രം പ്രതീക്ഷിച്ചു നിൽക്കുന്ന സമൂഹത്തിനേ പറ്റി കർത്താവിൻറെ നിരാശ പ്രസ്തുത ഭാഗത്ത് കണ്ടെടുക്കാനാവും. റോമർ 14:17 'ദൈവരാജ്യം ഭക്ഷണവും പാനീയവും അല്ല നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷവും അത്ര' എന്ന് വായിക്കുന്നു.

യശയ്യാവ് 55:1 ദാഹിക്കുന്നവരെ, വന്നു വിലയും ദ്രവ്യവും കൂടാതെ വീഞ്ഞും പാലും വാങ്ങി കൊള്ളുവിൻ ' എന്ന് ആഹ്വാനം ചെയ്യുന്നവൻ അപ്പം അല്ലാത്തതിനും തൃപ്തി വരുത്താത്തതിനും വേണ്ടി വൃഥാ വ്യയം ചെയ്യുന്നതിനേ ചോദ്യം ചെയ്യുന്നുണ്ട്. ആത്മനിഷ്ഠമായി ആന്തരിക സമാധാനത്തിലും വസ്തുനിഷ്ഠമായി ദൈവീക കൂട്ടായ്മയിലും ദാരിദ്ര്യം അനുഭവിക്കുന്നവരുടെ ആത്മീയ ശൂന്യതയെ പൂരിപ്പിച്ച് സംതൃപ്തി നൽകുവാൻ ഉപാധികൾ കൂടാതെ ക്രിസ്തു ക്ഷണിക്കുകയാണ്.

**കരയുന്നതൊരു മഹാഭാഗ്യം 6:21**

'ഇപ്പോൾ കരയുന്ന നിങ്ങൾ ഭാഗ്യവാന്മാർ'. ഉപരിതല വായനയിൽ ഒരു പക്ഷേ ശരികേട് തോന്നാവുന്ന ഒരു വാചകം. കരയുന്നതിലെന്താണ് നല്ലത് ആയിട്ടുള്ളത്?? ചിരിക്കാൻ അല്ലേ എല്ലാവരും ആഗ്രഹിക്കുന്നത്?? എന്നാൽ വേദപുസ്തക കാഴ്ചപ്പാടിൽ ചില സാഹചര്യങ്ങളെ അഭിമുഖീകരിക്കുമ്പോൾ കരയുന്നതാണ് കൂടുതൽ ഉചിതമായ പ്രതികരണമെന്ന് സൂചനകളുണ്ട്.

നീതിമാനും വിശുദ്ധനുമായ ദൈവത്തിൻറെ തിരുമുമ്പാകെ സ്വന്തം വീഴ്ചകളും കുറവുകളെയും പാപങ്ങളെയും ഓർത്തു കരയാൻ ആവുന്നില്ലേ?? മറ്റുള്ളവർക്ക് പറ്റിപ്പോയ വീഴ്ചകളെ അറിയുമ്പോൾ ദൈവമുമ്പാകെ അവൾക്കുവേണ്ടി കരയാൻ ആവുമോ?? കുഞ്ഞുങ്ങൾ ലൈംഗികമായി ദുരുപയോഗം ചെയ്യപ്പെടുന്ന വാർത്തകൾ കേൾക്കുമ്പോൾ

കണ്ണുനിറഞ്ഞു പോകുന്നില്ലേ??? ഈ കണ്ണുനീർ തളർത്തിക്കളയുന്ന നിഷ്ക്രിയത്വത്തിലേക്ക് അല്ല മറിച്ച് സർവ്വ ദുഃഖ നിവാരണനായ ദൈവസന്നിധിയിലേക്ക് നമ്മെ കൊണ്ടുചെന്നെത്തിക്കുന്നമുഖാന്തരങ്ങൾ ആയി മാറണം.അങ്ങനെ നിത്യ സന്തോഷത്തിലേക്ക് വന്നു പ്രവേശിക്കുക എന്ന് ആഹ്വാനത്തിന് അർഹരായി മാറാനും ആവണം. ഇവിടെ കർത്താവ് പറയുന്നു, ' നിങ്ങൾ ചിരിക്കും'. അതായത് അവൻെറ അടുക്കൽ വരുമ്പോൾ പ്രത്യാശയും ആശ്വാസവും ഉണ്ടെന്നു കണ്ടെത്തി, പാപഭാരത്തിൽ നിന്ന് മോചിതരായി ശുദ്ധവും ആരോഗ്യകരവുമായ വിശുദ്ധ സ്മിതങ്ങൾ നിങ്ങളുടെ മുഖത്ത് വിരിയുമെന്നത്രെ.(പരിശുദ്ധനായ ഗീവർഗ്ഗീസ് ദ്വിതിയൻ ബാവ നെടുമാവ് ജോർജ് അച്ചനോട് പറയുന്നതായി ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു; ' ഇപ്പോൾ എനിക്ക് പ്രാർത്ഥിക്കുമ്പോൾ അനുതാപം ഉണ്ടാകുന്നില്ല'

'എന്താണ് പിതാവേ അങ്ങനെ തോന്നാൻ' എന്ന് ബഹുമാനപ്പെട്ട അച്ചൻ ചോദിക്കുമ്പോൾ പരിശുദ്ധ ബാവ പറയുന്നത്,' എനിക്ക് ഇപ്പോൾ പ്രാർത്ഥിക്കുന്ന നേരത് കണ്ണുനീർ വരുന്നില്ല...' എന്നാണ്. കണ്ണുനീരിനെ അനുതാപ ത്തിൻറെ പ്രത്യക്ഷമായ തെളിവായി കണ്ട പൂർവ്വപിതാക്കന്മാരുടെ പാരമ്പര്യത്തിൽ ആണ് നമ്മുടെ ആത്മീയത രൂപപ്പെടുന്നത് എന്നുകൂടി ഓർക്കണം.)

**വെറുക്കപ്പെടുന്നതിലെ ഭാഗ്യം**

വെറുക്കപ്പെട്ട സകലരും ഭാഗ്യാവസ്ഥയെ പുൽകിയ വരാണ് എന്നതല്ല ഇവിടെ സൂചിതം. തന്നോടുള്ള കൂറ് മൂലം ലോകത്തിനാൽ വെറുക്കപ്പെട്ടവരെപ്പറ്റി അത്രേ കർത്താവ് പറയുന്നത്. തന്നെ പ്രതി സകലതും നഷ്ടമാകുമെന്നും, സ്വന്തക്കാർ പോലും തള്ളിപ്പറയും എന്നുമൊക്കെ കർത്താവ് പറയുമ്പോൾ ഇത് കേവലം ഒരു സാധ്യത അല്ല മറിച്ച് ക്രിസ്ത്യാനിയുടെ ജീവിതത്തിലെ അനിവാര്യതയാണ് എന്ന് അറിയണ്ടതായിട്ടുണ്ട്. കർത്താവ് സംസാരിച്ച, ഇടപെട്ട, അപ്പോസ്തോലന്മാർ അവൻെറ വാക്കുകളെ തങ്ങളുടെ ഹൃദയത്തിലാണ് സ്വീകരിച്ചത്. അതിനാൽ തന്നെ അവർ തങ്ങളുടെ കഷ്ടതകളിൽ, ഒറ്റപ്പെടലിൽ, നിന്ദ പരിഹാസങ്ങളിലൊക്കെ സന്തോഷം കണ്ടെത്തി. അപ്പോസ്തോല പ്രവർത്തികൾ 5:41ൽ അടികൊണ്ട അപ്പസ്തോലന്മാർ, ' തിരു നാമത്തിനു വേണ്ടി അപമാനം സഹിപ്പാൻ യോഗ്യരായി എണ്ണപ്പെട്ടതിനാൽ സന്തോഷിച്ചു കൊണ്ട് ന്യായാധിപ സംഘത്തിന് മുമ്പിൽ നിന്നു പുറപ്പെട്ടു ' എന്ന് വായിക്കുന്നു..

ഹാ...കഷ്ടം ഈ ലോകത്തിൻറെ സമ്പത്തിൽ ജീവിക്കുക. അതൊരു ആശ്വാസമായിരിക്കും. മാമോനെ കിട്ടും. പക്ഷേ ദൈവം കൂടെ ഉണ്ടാവില്ല. രണ്ടു പേരെയും ഒരുമിച്ച് സേവിക്കാനാവില്ലല്ലോ... സ്വാഭാവികമായ എല്ലാ വിശപ്പുകളെയും തൃപ്തിപ്പെടുത്തുക. സ്വർഗീയ നിക്ഷേപങ്ങൾ മറന്നേക്കുക.

ഈ ലോകത്തിൽ സംതൃപ്തി കണ്ടെത്തുക. കാരണം, അടുത്തതിൽ ഒന്നുമില്ലല്ലോ.. സമൂഹത്തിൻറെ ആനന്ദത്തിന് പ്രാധാന്യം നൽകുക.

ഗൗരവമായി ഒന്നിനെയും പരിഗണിക്കാതിരിക്കുക. പരിശുദ്ധനായ ദൈവത്തെ എങ്ങനെ കണ്ടുമുട്ടുമെന്ന് ചിന്തിക്കുകയേ അരുത്. ഇവിടെ സന്തോഷം മുഴുവൻ അനുഭവിക്കുക. കാരണം, അവിടെ കരച്ചിലും പല്ലുകടിയും ഇരുട്ടും പ്രതീക്ഷിച്ചിരിക്കുന്ന ഉണ്ടല്ലോ.... മേപ്പടിയാൻമാർക്ക് അയ്യോ കഷ്ടം.......



# With Him in wilderness

## (St. Mark 1:12-20)


## Fr. Nithin V. Rajan




We usually are very happy when we are along with the people we love. We are ready to traverse hills and meadows, valleys and bridges to have a wink of time with them. Even though they may be very short, those movements become the little treasures in our lives. Do we spend ample time with our Lord God? Are we are so pre-occupied that we fail to have meetings with Him.

***St. Mark 1:12 -13*** *"And the Spirit immediately drove Him out into the wilderness. He was in the wilderness forty days, tempted by Satan; and he was with the wild beasts; and the angels waited on him."*

**Lead by the Spirit:**

We believe when good happens in life that's from God and if we are into temptation it's from the devil. Here we see Jesus is led to the wilderness by The Holy Spirit. There He is tempted by Satan. That is the difference. Job is a shining example from the scripture where when tested by Satan *"He fell to the ground in worship and said: "Naked I came from my mother's womb, and naked I will depart. The LORD gave and the LORD has taken away; may the name of the LORD be praised." In all this, Job did not sin by charging God with wrongdoing".* ***Job 1:20-22***. We too need to be led by the Holy Spirit, only then we will be able to fight against evil forces. We need to discern the truth and say no to false and evil.

**Tempted by Satan:**

Holy Spirit lead Jesus to the desert and the temptation was from Satan and not from God. God may send you into the desert for a season and is for a reason, not to break us but to strengthen us as gold when refined in fire becomes more pure. Overcoming temptation is a very important task of each Christian. Temptation is always around us luring us but not falling into it and giving up is what is needed for a good Christian race. Adam was tempted and fell into sin but the Second Adam, Jesus Christ, defeated the temptation put forward by the Satan and came out victoriously.

**Angel's assistance**:

Angels are heavenly hosts. They always keep glorifying, singing and praising Lord God Almighty. When we are in trouble and temptation we also have angels send from God to help us. When we look into the scriptures this becomes very clear. ***Psalm 91:11*** *"For he will give his angels charge of you to guard you in all your ways".* Angels are messengers sent from above to help us in our journey in this world and the awaited world. They guide and protect human beings by the command of God. They are always waiting for orders from the heavenly throne and they execute them. In ***St. Matthew 18:10*** *Jesus says "See that you do not despise one of these little ones. For I tell you that in heaven their angels always see the face of my Father who is in heaven".*

A "wilderness experience" may be a rough time in life in which we endure anxiety and trials. The times we feel our boat is not sailing in clam waters but in rough waters, we feel weak and weary. A "wilderness experience" is often a time of increased temptation and spiritual warfare. It is a time of physical, spiritual, financial, and emotional pains. Having a "wilderness experience" is not necessarily a sign we are forsaken ones, rather it is a time of test and inner examination. When we go through these times we need to assure ourselves and strengthen others that 'this too will pass away'. When we are heavy laden with pain and distress we will have angels coming to help us to strengthen us, to hold us so that our feet will not dash against the rock.

The theme 'wilderness' has so many meanings. It can mean detachment from attachment where one leaves behind everything and goes into solitude. Wilderness also can be a place we are running away to. We see Hagar running away to escape from the problems of life and Moses running away to the wilderness to save his life. It is a place that one enters to be renewed from the past in an attempt to make a fresh restart.

When we come out victoriously from the warfare of the wilderness, we are called to witness and proclaim the Good News. That witness will help others to keep clams during their trails understanding that God is in control. He gives fierce battles only to his brave soldiers as He knows they can win over it, again remembering Job the just man would help us. We need to read and re-read the Book of Job from the scriptures as he was righteous even when his own dear friends and wife told him to renounce God and he didn't. Daniel even when he was put in the lion's den didn't give up. Shadrach, Meshach, and Abednego even when they were thrown into fire didn't give up. Ignatius of Antioch says "Allow me to become food for the wild beasts, through whose means it will be granted me to reach God. I am the wheat of God, and am ground by the teeth of the wild beasts, that I may be found to be the pure bread of Christ." Morth Shmuni and Her Seven Sons gave up their life and stood strong in faith.

As we step into the Three Days Fast, let us also have a wilderness experience. We know in the wilderness there is scarcity of things especially water and food, but there is a very high chance to be closer to God. When we are thirsty let us ask God to give us the drink that Christ had offered the Samaritan woman at Jacob's Well, as that is the waters of eternal life. When we are hungry let us say to ourselves like Christ said 'Man shall not live by bread alone.' When the world says 'life is short enjoy it' let us hear God's voice which says 'Eternity is eternal so better prepare for it' Amen. ❑

## ബജറ്റ്ദിന ചിത്രവും പ. കാതോലിക്കാ ബാവായുടെ പ്രതികരണവും



ഈ ബജറ്റിൽ ഞാനുണ്ടോ? ദിനചിത്രം

കേന്ദ്ര ബജറ്റിൽ 18 ലക്ഷം പേർക്കു വീടു നിർമിച്ചുകൊടുക്കുമെന്നും 3.8 കോടി വീടുകളിലേക്കു ശുദ്ധജലം എത്തിക്കുമെന്നും പ്രഖ്യാപനമുണ്ട്. കോട്ടയം തെക്കും ഗോപുരം - കാരാപ്പുഴ റോഡരികിൽ കെട്ടിമറച്ച ഷെഡിൽ താമസിക്കുന്ന ലക്ഷ്മിക്ക് ഇതു രണ്ടും വേണം. കാരണം, ആഴ്ചയിൽ 300 രൂപ മുടക്കിയാണ് ഇവർ വെള്ളം വാങ്ങുന്നത്. 65 വയസ്സുണ്ട് ലക്ഷ്മിക്ക്. വിവാഹശേഷം 7 മാസം ഗർഭിണി ആയിരിക്കെ ഭർത്താവ് ഉപേക്ഷിച്ചെങ്കിലും തയ്യൽ ജോലി ചെയ്തു ജീവിതം മുന്നോട്ടു നീക്കി. അതിനിടെ ഏക മകൻ 2013 ൽ മരിച്ചു. പ്രമേഹം മൂലം 3 വർഷം മുൻപ് ഇടതുകാൽ മുറിച്ചുമാറ്റേണ്ടി വന്നു. ഷെഡിനുള്ളിൽ ഇഴജന്തുക്കളുടെ ശല്യമുണ്ട്, ഒരു കാലുകൊണ്ട് അവയെ ഒന്നോടിക്കാൻ പോലും പറ്റാതിരിക്കുന്ന അവസ്ഥയിൽ വലതുകാലിൽ എലി കടിച്ചു! ഇപ്പോൾ അതിന്റെ ചികിത്സയുമുണ്ട്. ആ കാലുവച്ച് തയ്യൽ മെഷീൻ ചെറിയ രീതിയിൽ ചവിട്ടുന്നുമുണ്ട്. ക്ഷേമ പെൻഷനുകളും സുമനസ്സുള്ളവരുടെ സഹായത്താലുമാണ് ലക്ഷ്മി ജീവിച്ചുപോകുന്നത്.

ചിത്രം: റിജോ ജോസഫ് ● മനോരമ

## മലങ്കര ഓർത്തഡോക്സ് സഭയുടെ ബജറ്റിൽ ലക്ഷ്മിക്ക് ഇടമുണ്ട്

കോട്ടയം: കാരാപ്പുഴ തെക്കുംഗോപുരം ലക്ഷ്മിക്ക് മലങ്കര ഓർത്തഡോക്സ് സഭയുടെ സഹായം വാഗ്ദാനം ചെയ്യുന്നു. കോട്ടയം വാകത്താനത്ത് സഭയുടെ പേരിൽ ലഭിക്കുന്ന വസ്തുവിൽ ഭവനം നിർമ്മിക്കുവാൻ സഭ ആഗ്രഹിക്കുന്നു. എന്നാൽ കോട്ടയം കാരാപ്പുഴ പ്രദേശത്തു തന്നെ ലക്ഷ്മിക്ക് സൗകര്യപ്രദമായി മൂന്ന് സെൻറ് സ്ഥലം ആരെങ്കിലും നൽകുകയാണെങ്കിൽ ഭവനം പൂർണ്ണമായും നിർമ്മിച്ചു നൽകുവാൻ സഭ തയ്യാറാണ്.

ഇന്ന് മനോരമയിൽ പ്രസിദ്ധീകരിച്ച വാർത്തയുടെ പശ്ചാത്തലത്തിലാണ് ലക്ഷ്മിയുടെ ദുരിതപൂർണ്ണമായ സാഹചര്യത്തോട് അതിവേഗത്തിൽ ഇപ്രകാരം പ്രതികരിക്കുന്നത്. ലക്ഷ്മിയുടെ ജീവിത സാഹചര്യം നേരിട്ട് കണ്ട് മനസിലാക്കുന്നതിനായി നമ്മുടെ ഓഫീസ് ചുമതല വഹിക്കുന്ന വൈദികരെ ചുമതലപ്പെടുത്തിയിട്ടുണ്ട്.

**– ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**



കുന്നംകുളം; സെൻറ്. ഗ്രിഗോറിയോസ് അരമന ചാപ്പലിലെ 31-ാം വാർഷീക പെരുന്നാൾ സമാപിച്ചു. കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത മുഖ്യ കാർമ്മികനായി. കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അസോസിയേഷൻ ക്രിസ്മസിനോട നുബന്ധിച്ച് നടത്തിയ ക്രിസ്മസ് കരോൾ ഗാന മത്സരം ക്ലീനോ 2021 ന്റെ മൂന്നാം സമ്മാനം നേടിയ മൂലപ്പാട് മാർ ബസ്സേലിയോസ് മാർ ഗ്രീഗോറിയോസ് ഇടവകാംഗങ്ങൾ ആയിരിക്കുന്ന അന്ന ജോബ്. സി, അൽന ജോബ്. സി, മെർലിൻ രെജു സി എന്നിവർക്ക് മൊമെന്റോയും, 3001 രൂപ കാഷ് പ്രൈസും നൽകി ആദരിച്ചു. കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അസോസിയേഷൻ ഓൺലൈൻ ആയി നടത്തിയ വിശുദ്ധ കുർബാന പഠനത്തിന് നേതൃത്വം നൽകിയ കുന്നംകുളം ഭദ്രാസന സൺഡേ സ്കൂൾ ഡയറക്ടർ ആയിരിക്കുന്ന കെ. സി. ലോഫ്സൺ മാസ്റ്ററെ മെമെന്റോ നൽകി ആദരിച്ചു.



കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അസോസിയേഷൻ സംഘടിപ്പിച്ച ക്രിസ്തുമസ് കരോൾ മത്സരത്തിലെ മൂന്നാം സ്ഥാനത്തിന് അർഹരായ മൂലേപ്പാട് മാർ ബസ്സേലിയോസ് മാർ ഗ്രീഗോറിയോസ് പുത്തൻ പള്ളി - പെങ്ങാമുക്ക് ഇടവകയിലെ അന്ന ജോബ്, അൽന ജോബ്, മെർലിൻ രെജു എന്നിവർക്ക് ഡോ. ഗീവർഗീസ് മാർ യൂലിയോസ് സമ്മാനം വിതരണം ചെയ്തു. ഇടവക വികാരി ഫാ. ജിസ്സ് ജോൺസൻ സന്നിഹിതനായിരുന്നു. കുന്നംകുളം അരമന ചാപ്പലിന്റെ സ്ഥാപക പെരുന്നാളിനോടു ബന്ധിച്ച് നടന്ന ചടങ്ങിൽ വെച്ചാണ് പുരസ്കാരം സമ്മാനിച്ചത്.

## എം.ബി.സി. കോളജ് വിജയികൾ

കുട്ടിക്കാനം: സംസ്ഥാന സർക്കാർ വിദ്യാർഥികളിലെ മികച്ച ആശയങ്ങളെയും സംരഭകരെയും പ്രോത്സാഹിപ്പിക്കുന്നതിനു വേണ്ടി സംഘടിപ്പിച്ച യങ് ഇന്നോവേറ്റേഴ്സ് പ്രോഗ്രാമിൽ സംസ്ഥാനത്തെ മികച്ച ആശയങ്ങളിലൊന്നായി കുട്ടിക്കാനം മാർ ബസേലിയോസ് കോളജിലെ വിദ്യാർഥികൾ സമർപ്പിച്ച പ്രൊജക്റ്റ് തെരഞ്ഞെടുക്കപ്പെട്ടു.

അയ്യായിരത്തോളം പ്രൊജക്റ്റുകളിൽനിന്നായി സംസ്ഥാന തലത്തിൽ തെരഞ്ഞെടുക്കപ്പെട്ട 96 ആശയങ്ങളിലൊന്നാണിത്. സംസ്ഥാന തലത്തിൽ തെരഞ്ഞെടുക്കപ്പെടുന്ന പ്രൊജക്റ്റുകൾക്ക് ആവശ്യമാകുന്ന വിദഗ്ദ്ധ സാങ്കേതിക സഹായവും സാമ്പത്തിക സഹായവും സർക്കാർ നൽകും. മെക്കാനിക്കൽ വിഭാഗം മേധാവി പ്രൊഫ. മണികണ്ഠന്റെ നേതൃത്വത്തിൽ വിദ്യാർഥികളായ ജസ്റ്റിൻ ഈപ്പൻ ജോർജ്, സിറിൽ സി. തോമസ് എന്നിവരാണ് പ്രൊജക്റ്റ് സമർപ്പിച്ചത്.



KOPA ഓൺലൈൻ ആയി നടത്തിയ കുർബാന പഠനത്തിന് നേതൃത്വം നൽകിയ കുന്നംകുളം ഭദ്രാസന സൺഡേ സ്കൂൾ ഡയറക്ടർ ലോഫ്സൺ മാസ്റ്ററെ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെമെന്റോ നൽകി ആദരിച്ചു.



## കോതമംഗലം പള്ളിക്കേസിന്റെ വിധി സ്വാഗതാർഹം: ഓർത്തഡോക്സ് സഭ

കോട്ടയം: കോതമംഗലം പള്ളിക്കേസിനു ഒരു അവസാനം വേണമെന്നും, സുപ്രീംകോടതി വിധി നടപ്പാക്കാൻ സ്വീകരിക്കുന്ന നടപടികളെ സംബന്ധിച്ച് മൂന്ന് ആഴ്ചക്കകം വിശദമായ റിപ്പോർട്ട് സമർപ്പിക്കുവാനും ഹൈക്കോടതി കേരള സർക്കാരിനു നിർദ്ദേശം നൽകിയത് സ്വാഗതാർഹമാണെന്ന് മലങ്കര ഓർത്തഡോക്സ് സഭ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്ത. വിധി നടപ്പിലാക്കുന്നതിലൂടെ ആരേയും പുറത്താക്കുവാൻ സഭ ആഗ്രഹിക്കുന്നില്ല. കോടതിയുടെ നിർദ്ദേശങ്ങളെ സർവ്വാത്മനാ സ്വീകരിച്ച് എല്ലാ വിശ്വാസികളും ഒരു ആരാധനാ സമൂഹമായി ഒരുമിച്ച് നിലകൊണ്ട് ഇടവകയുടെ പ്രവർത്തനങ്ങൾ ഭരണാഘടനാസൃതമായി മുമ്പോട്ടു കൊണ്ടുപോകുവാൻ തയ്യാറാകണം. ഒരു വിഭാഗത്തെ പുറത്താക്കി ദേവാലയം പിടിച്ചെടുക്കുന്നു എന്നത് ദുഷ്പ്രചരണം മാത്രമാണ്. വിധി നടപ്പിലാക്കുവാൻ കേരള സർക്കാർ സർവ്വാത്മനാ പിന്തുണ നൽകുമെന്ന് പ്രത്യാശിക്കുന്നതായി അദ്ദേഹം പറഞ്ഞു.

## കുറിഞ്ഞി പള്ളി കേസ് വാർത്ത തെറ്റിദ്ധാരണാജനകം

കോട്ടയം: കുറിഞ്ഞി സെൻറ് പീറ്റേഴ്സ് ആൻറ് സെൻറ് പോൾസ് പള്ളിയെ സംബന്ധിച്ച് ഉണ്ടായ സുപ്രീംകോടതി വിധി വളച്ചൊടിക്കുന്നത് നിർഭാഗ്യകരമെന്ന് മലങ്കര ഓർത്തഡോക്സ് സഭ അസ്സോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ.

1934-ലെ ഭരണഘടന അനുസരിച്ച് പള്ളി ഭരിക്കപ്പെടണമെന്നുള്ള ഹൈക്കോടതി വിധിയല്ല അസ്ഥിരപ്പെടുത്തിയിരിക്കുന്നത്. ആ ഇടവകയിൽ മൂന്ന് കുടുംബക്കാർക്ക് മാത്രമായി നിലനിൽക്കുന്ന പ്രത്യേകമായ അവകാശങ്ങൾ സംരക്ഷിച്ചു കിട്ടുന്നതിലേക്കാണ് ആ കുടുംബക്കാർ സുപ്രീംകോടതിയെ സമീപിച്ചത്. ഇക്കാര്യത്തിൽ അവരുടെ വാദം വീണ്ടും കേട്ട് ഹൈക്കോടതി തീരുമാനം കൈക്കൊള്ളുവാനാണ് സുപ്രീം കോടതി ഇപ്പോൾ ആവശ്യപ്പെട്ടിരിക്കുന്നത്. 2015-ൽ ഉണ്ടായ ഹൈക്കോടതി വിധി സംബന്ധിച്ചാണ് ഇപ്പോൾ സുപ്രീം കോടതി ഉത്തരവ്. എന്നാൽ 2017 ജൂലൈ 3-ന് സുപ്രീംകോടതി ഭരണഘടനയുടെ സാധുത സംബന്ധിച്ച് അത് എല്ലാ പള്ളികൾക്കും ബാധകമാണെന്ന് അസന്നിഗ്ദമായി പ്രസ്താവിച്ചിട്ടുള്ളതുമാണ്. ഈ സാഹചര്യത്തിൽ തെറ്റിദ്ധാരണ പരത്തുന്ന വാർത്തകളിൽ നിന്നും പിന്തിരിയണമെന്ന് അദ്ദേഹം പറഞ്ഞു.



പ. മാത്യൂസ് ദ്വിതിയൻ ബാവയുടെ 108-ാമത് ജന്മദിനത്തോടനുബന്ധിച്ചു പെരിനാട് സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകയിൽപെട്ട വിധവയായ ബിന്ദുവിനും മക്കൾക്കും ഒരു ഭവനം നിർമ്മിച്ച് കൂദാശ ചെയ്തു നൽകി. ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമത്തിന്റെ നേതൃത്വത്തിലും ദുബായിലുള്ള പ്രവാസി സുഹൃത്തുക്കളുടെ സഹായത്തിലുമാണ് നിർമ്മാണം നടന്നത്.



## ചാണ്ടപ്പിള്ള പി. സാം അന്തരിച്ചു

തോട്ടപ്പുഴ: വള്ളംകുളം പ്ലാച്ചേരിൽ ചാണ്ടപ്പിള്ള പി. സാം (രാജു, 63) അന്തരിച്ചു. സംസ്കാരം തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ് പള്ളിയിൽ നടന്നു. കല്ലൂപ്പാറ കൊടുന്തറ മാവേലിക്കുന്നേൽ സുജയാണ് ഭാര്യ. മക്കൾ: രമ്യ (അയർലൻറ്), രഞ്ചു (ലണ്ടൻ). മരുമക്കൾ: തെങ്ങണ മാന്തറയിൽ ജിനോ (അയർലൻറ്), തോട്ടപ്പുഴ മുരിങ്ങശേരിൽ ഷെറിൻ (ലണ്ടൻ). സഹോദരങ്ങൾ: ഫാ. ഐപ്പ് പി. സാം (ചെങ്ങന്നൂർ സെൻറ് ഇഗ്നേഷ്യസ് കത്തീഡ്രൽ വികാരി), മുത്തൂർ മാലിയിൽ മോളി വർഗീസ്.

തോട്ടപ്പുഴ എം.ജി.എം. സണ്ടേസ്കൂൾ മുൻ ഹെഡ്മാസ്റ്ററും യുവജന പ്രസ്ഥാനം കേന്ദ്ര കമ്മറ്റി അംഗവും ദിവ്യബോധനം റാങ്ക് ജേതാവുമാണ്.

വൈകല്യം ബാധിക്കാത്ത ചാണ്ടപ്പിള്ള രണ്ടാമത്തെ വയസിൽ പോളിയോ ബാധിച്ച് കിടപ്പിലായതിനാൽ ഔപചാരിക വിദ്യാഭ്യാസം ലഭിച്ചില്ല. പ്രാഥമിക വിദ്യാഭ്യാസം അധ്യാപികയായ മാതാവിൽ നിന്നുമാണ് നേടിയത്. മലയാള ഭാഷയും വ്യാകരണവും വൃത്തശാസ്ത്രവും സഭാകവി സി. പി. ചാണ്ടിയിൽ നിന്നും ആർജിച്ചെടുത്തു. മലയാളം, സുറിയാനി വൃത്തശാസ്ത്രത്തിൽ അവഗാഹം നേടി 'കാവ്യസങ്കീർത്തനങ്ങൾ' എന്ന കവിതാസമാഹാരം രചിച്ചു. ചെറുകഥകളും ആനുകാലിക ലേഖനങ്ങളും രചിച്ചിട്ടുണ്ട്. കുട്ടിക്കവിതകളിലൂടെ ബാലമനസ്സുകളെ സ്വാധീനിച്ചിട്ടുണ്ട്. അഖിലമലങ്കര തലത്തിൽ ദിവ്യബോധനം പരീക്ഷയിൽ ഒന്നാം റാങ്കും യുവജനപ്രസ്ഥാനം കലാമത്സരത്തിൽ ചെറുകഥയ്ക്കും കവിതയ്ക്കും ഒന്നാം സ്ഥാനവും നേടിയിരുന്നു. തോട്ടപ്പുഴ എം.ജി.എം. സണ്ടേസ്കൂൾ മുൻ ഹെഡ്മാസ്റ്ററായിരുന്നു.

സ്വയം തയ്യാറാക്കിയ മുച്ചക്ര വണ്ടിയിൽ ശുശ്രൂഷാ സരണിയിൽ സജീവമായിരുന്ന ചാണ്ടപ്പിള്ളയുടെ മനസ്സിനെയും ചിന്തകളെയും വൈകല്യം ബാധിച്ചിരുന്നില്ല.

ചെങ്ങന്നൂർ സെൻറ് ഇഗ്നേഷ്യസ് കത്തീഡ്രൽ വികാരി ഫാ. ഐപ്പ് പി. സാം ഇളയ സഹോദരനാണ്.




**കൈരളി ടി വി യുടെ ആതുരസേവന രംഗത്ത് മികവു പുലർത്തുന്നവർക്ക് നൽകുന്ന നേഴ്സ് ഓഫ് ദ ഇയർ അവാർഡിന് ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗവും, യുവജന പ്രസ്ഥാനം വൈസ് പ്രസിഡന്റുമായ ബിബിൻ എബ്രഹാം അർഹനായി. അമയന്നൂർ കോട്ടയം കാരാട്ടുകുന്നേൽ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**

## ഞായറാഴ്ച ദിവസത്തെ കർശന നിയന്ത്രണത്തിൽ അയവ് വരുത്തിയ സർക്കാർ നിലപാട് സ്വാഗതാർഹം: ഓർത്തഡോക്സ് സഭ

കോട്ടയം: ഞായറാഴ്ച ആരാധനയിൽ വിശ്വാസികൾക്ക് പരിമിതമായ രീതിയിലെങ്കിലും പങ്കെടുക്കുവാൻ അനുവാദം നൽകിയ കേരള സർക്കാരിന്റെ തീരുമാനത്തെ സ്വാഗതം ചെയ്യുന്നു എന്ന് പ. കാതോലിക്കാബാവ പറഞ്ഞു. കോവിഡ് പ്രതിരോധ പ്രവർത്തനങ്ങളിൽ സർക്കാരിന്റെ എല്ലാ നിലപാടുകൾക്കും സഭയുടെ പൂർണ്ണമായ സഹകരണം ഉണ്ടാകും. സർക്കാർ നൽകിയിരിക്കുന്ന നിർദ്ദേശങ്ങൾ പൂർണ്ണമായും പാലിച്ചുകൊണ്ട് ദേവാലയങ്ങളിൽ ആരാധനകൾ നിർവ്വഹിക്കുവാൻ വൈദികരും, ചുമതലപ്പെട്ടവരും ശ്രദ്ധിക്കണമെന്ന് ബാവാ അറിയിച്ചു.



## പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 54-ാമത് ശ്രാദ്ധപ്പെരുന്നാൾ

കണ്ടനാട്: സ്ലീബാദാസ സമൂഹ സ്ഥാപകനും മലബാർ ഭദ്രാസന പ്രഥമ മെത്രാപ്പോലീത്തായുമായിരുന്ന ഭാഗ്യസ്മരണാർഹനായ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 54-ാമത് ശ്രാദ്ധപ്പെരുന്നാൾ അഭിവന്ദ്യ പിതാവ് കബറടങ്ങിയിരിക്കുന്ന കണ്ടനാട് കർമ്മേൽ ദയറായിൽ ഫെബ്രുവരി 1, 2 തീയതികളിൽ ആചരിച്ചു. പെരുന്നാൾ ശുശ്രൂഷകൾക്ക് സ്ലീബാദാസ സമൂഹ അദ്ധ്യക്ഷൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായും യൂഹാനോൻ മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്തായും മുഖ്യ കാർമ്മികത്വം വഹിച്ചു.

ഫെബ്രുവരി 1-ാം തീയതി വൈകുന്നേരം സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് ഫാ. അലക്സ് പി. ജോർജ് അനുസ്മരണ പ്രഭാഷണം നടത്തി. തുടർന്ന് ശ്ലൈഹിക വാഴ്‌വും നടന്നു.

പ്രധാന പെരുന്നാൾ ദിവസമായ ഫെബ്രുവരി 2-ന് ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ വി. കുർബ്ബാനയും തുടർന്ന് കബറിങ്കൽ ധൂപപ്രാർത്ഥന, പ്രദക്ഷിണം, ശ്ലൈഹിക വാഴ്‌വ്, ആശീർവാദം, നേർച്ചവിളമ്പ് എന്നിവയും നടന്നു.